| 13–12–2013 | പ്രഭാതമുരളി | ഓം ശാന്തി | ബാപ്ദാദ | മധുബൻ |
|---|---|---|---|---|

**മധുരമായ കുട്ടികളെ. സദ്ഗുരുവിന്റെ സഹജമായ വശീകരണമന്ത്രം നിങ്ങൾക്ക് ലഭിച്ചു കഴിഞ്ഞു. നിശബ്ദമായിരുന്ന് എന്നെ മാത്രം ഓർമ്മിക്കൂ. ഇതാണ് മായയെ അടിമയാക്കാനുള്ള മഹാമന്ത്രം.**

ചോദ്യം – ശിവബാബയാണ് വളരെ നിഷ്കളങ്കനായ ഉപഭോക്താവ് എങ്ങനെ?

ഉത്തരം – ബാബ പറയുന്നു – കുട്ടികളെ. നിങ്ങളുടെ കയിൽ ദേഹസഹിതം എന്തെല്ലാം പഴയ കചറ ഉണ്ടോ അത് ഞാൻ എടുക്കുന്നു. നിങ്ങൾ മരിക്കുന്നതുവരേക്കും. നിങ്ങളുടെ വെള്ളവസ്ത്രവും മരിച തിന്റെ അടയാളമാണ്. നിങ്ങളിപ്പോൾ ബാബയിൽ ബലിയർപ്പിച്ചു. ബാബ വീണ്ടും 21 ജന്മത്തിലേക്കുവേണ്ടി നിങ്ങളെ സമ്പന്നരാക്കി മാറ്റുകയാണ്. ഭക്തിമാർഗ്ഗത്തിലും ബാബ എല്ലാ മനോകാമനകളും പൂർത്തീകര ച്ചുനൽകുന്നു. ജ്ഞാനമാർഗത്തിലും സൃഷ്ടിയുടെ ആദിമദ്ധ്യഅന്ത്യത്തിൻ ജ്ഞാനം തന്ന് ത്രികാലദർശി യാക്കി മാറുന്നു.

ഗീതം – ഭോലാനാഥൻ വ്യത്യസ്ഥനാണ്...

ഓം ശാന്തി – കുട്ടികൾ ഭോലാനാഥന്റെ സന്മുഖത്താണ് ഇരിക്കുന്നത്. കച്ചവടക്കാർ പറയാറുണ്ട് കുറഞ്ഞ ബുദ്ധിയുള്ളവരെ നിഷ്കളങ്കരെന്ന് പറയും. ആയിരവും രണ്ടായിരവും തന്ന് ഞങ്ങളെ ധനികരാക്കിപ്പോ യി. അല്ലയോ ഭഗവാൻ ഞങ്ങൾക്ക് ഇനിയും ഇങ്ങനെയുള്ള ഉപഭോക്താക്കളെ നൽകൂ. ഇപ്പോൾ ഭോലാ നാഥനായ ബാബ വന്ന് കുട്ടികൾക്ക് ആദിമദ്ധ്യഅന്ത്യത്തിന്റെ രഹസ്യം മനസ്സിലാക്കിത്തന്ന് ത്രികാലദർശി കളാക്കി മാറ്റിക്കൊണ്ടിരിക്കുകയാണ്. എന്നെപ്പോലൊരു ഉപഭോക്താവിനെ നിങ്ങൾക്ക് എപ്പോഴെങ്കിലും ലഭിക്കുമോ. നിങ്ങൾ എല്ലാം ബാബയിൽ അർപ്പിക്കുന്നു. ഭക്തിമാർഗ്ഗത്തിലും വളരെ മഹിമ ചെയ്യു രാണ് നിങ്ങൾ. ഭോലാനാഥന്റെ മഹിമയാണ് – നീ തന്നെയാണ് മാതാവും പിതാവും.. ബാബ വന്ന് രാജ യോഗം പഠിപ്പിക്കുകയാണ്. രാജ്യം നൽകുന്നു. ബാബ പറയുന്നു എന്ത് പഴയ കചറകളുണ്ടോ അ എന്നിൽ താങ്കൾ ബലിയർപ്പിക്കൂ. അങ്ങ് ഞങ്ങൾക്ക് 21 ജന്മങ്ങളിലേക്കായി സമ്പന്നരാക്കി മാറ്റുകയാണ്. ബാബാ എന്ത് കചറയുണ്ടോ ദേഹസഹിതം അതെല്ലാം നിങ്ങളിൽനിന്നെടുക്കുന്നു. നിങ്ങൾ മരിക്കുന്നതു വരേക്കും. ഇവിടെ നിങ്ങൾ ബ്രഹ്മാകുമാരിമാർ വെള്ള വസ്ത്രത്തിലാണ്. എന്തെന്നാൽ നിങ്ങൾ മരിച്ചവ രാണ്. മരിച ജഢത്തിൽ എപ്പോഴും വെള്ള കോടി വസ്ത്രം കൊണ്ട് മൂടും. അൽപ്പം പോലും കറയുണ്ടാ കില്ല. ഈ സമയം എല്ലാവരേയും മായ കറുത്ത കറയുള്ളവരാക്കി മാറ്റി. ഇതിനെയാണ് രാഹുവ ഗ്രഹണം ബാധിച്ചു എന്ന് പറയുന്നത്. ചന്ദ്രനെ ഗ്രഹണം ബാധിക്കുന്നതിലൂടെ കറുത്തതായി മാറാറില്ലേ? ഈ മായയുടെ ഗ്രഹണവും മുഴുവൻ വിശ്വത്തേയും കറുത്തതാക്കിമാറി. ഇതിൽ 5 തത്വങ്ങളും പെടും.

ബാബ മനസ്സിലാക്കിത്തരികയാണ് ഇതാണ് നിങ്ങളുടെ രാജയോഗം. രാജയോഗത്തിലൂടെ സ്വർഗ്ഗത്തിന്റെ രാജപദവി പ്രാപ്തമാക്കുന്നു. നിങ്ങൾ രാജാക്കന്മാരിലും രാജാവായി മാറുന്നു. നാരായണീലഹരി ഉണ്ടാ യിരിക്കണം. നരനിൽനിന്നും നാരായണനായി മാറുകയാണ്. ലക്ഷ്മീനാരായണന്റെ രാജ്യം സത്യയു ത്തിലാണ്. ബാബക്ക് അന്തിമത്തിലാണ് വരേണ്ടിവരുന്നത്. ഈ സമയം ഭക്തിമാർഗ്ഗത്തിന്റേതാണ്. ഭക്ത മാർഗ്ഗത്തിൽ പടി പടിയിൽ പോയി ശിരസ്സ് നമിക്കും. അലഞ്ഞുതിരിയും. ഭക്തരെ രക്ഷിക്കുന്നത് ഭഗവാ നാണ്. ഭക്തിയുടെ ഫലം ഭഗവാൻ വന്നാണ് നൽകുന്നത്. എല്ലാവരും ഭക്തരാണ്. പക്ഷേ എല്ലാവർക്കു ഒരുപോലെയുള്ള ഫലമല്ല ലഭിക്കുന്നത്. ചിലർക്ക് സാക്ഷാത്കാരം ഉണ്ടാകുന്നു. ചിലർക്ക് പുത്രനെ ലഭി ക്കുന്നു. എല്ലാം അൽപ്പകാലത്തിലേക്കുവേണ്ടിയാണ്. പലപ്രകാരത്തിലുള്ള മനോകാമനകൾ പൂർത്തീക രിക്കുന്നു. ലോകത്തിലുള്ളവർക്കറിയുന്നില്ല ഭഗവാൻ വന്ന് രാജയോഗം പഠിപ്പിക്കുന്നു. ലോകം മനസ്സിലാ ക്കുന്നത് ദ്വാപരയുഗത്തിലാണ് വന്ന് രാജയോഗം പഠിപ്പിക്കുന്നത്. അവിടെ എങ്ങിനെ നരനിൽനിന്ന് നാരാ യണനായി മാറും? ഇപ്പോൾ നിങ്ങളെ രാജയോഗം പഠിപ്പിച്ച് രാജാക്കന്മാരിലും രാജാവാക്കി മാറ്റുകയാണ്. ഇവിടെ നിങ്ങൾ കേവലം നിശബ്ദമായിട്ടിരിക്കണം. മൻമനാഭവ. ഇതാണ് സദ്ഗുരുവിന്റെ സഹജമാ വശീകരണമന്ത്രം. ഈ മന്ത്രത്തിലൂടെയാണ് വളരെ ഉയർന്ന സമ്പാദ്യം ഇത് മായയെ തന്റെ അടിമയാക്കാ നുള്ള മന്ത്രമാണ്. മായാജിത്താണ് ജഗത്ജിത്തായി മാറുന്നത്. ഭക്തിമാർഗ്ഗത്തിലുള്ളവർ മനസ്സിനെ ജയിച്ച് ജഗത്ജിത്തായി മാറുന്നു. ഇതിനുവേണ്ടി ഹഠയോഗമെല്ലാം ചെയ്യുന്നു. ജഗത്ജിത്തായി മാറുന്നതിനുവേണ്ടി ചെയ്യുന്നില്ല. അവർ മുക്തിക്കുവേണ്ടിയാണ് ചെയ്യുന്നത് – കുട്ടികളേ. ദേഹസഹിതം സർവധർമ്മങ്ങളേയും പരിത്യജിച്ച്... ഞാൻ ഈ ധർമ്മത്തിൽ പെട്ടതാണ്. ഈ വ്യക്തിയാണ്. ഇതെല്ലാം ഉപേക്ഷിച്ച് സ്വയം ആത്മാ

വാണെന്ന് മനസ്സിലാക്കി എന്നെ ഓർമ്മിക്കു. ഞാൻ എന്ത് മതം നൽകുന്നു അതനുസരിച്ച് നടക്കു. ഇതയും മതി. ബാക്കി ഇപ്പോൾ വരേക്കും എന്തെല്ലാം അനേക മതങ്ങളിലൂടെ നടന്നു. അതെല്ലാ മതങ്ങളേയും ഉപേക്ഷിക്കണം. നിങ്ങളുടെ ജ്ഞാനം വളരെ പുതിയതാണ്. ലോകത്തിലുള്ളവർ മനസിലാക്കും ഇവര കാര്യമേ പുതിയതാണ്.

നിങ്ങൾ കുട്ടികൾ എപ്പോഴും മറ്റുള്ളവർക്ക് മനസ്സിലാക്കിക്കൊടുക്കുമ്പോൾ ആദ്യം അവരുടെ നാഡി നോക്കണം. എല്ലാവരോടും ഒരേപോലെ സംസാരിക്കരുത്. മനുഷ്യരുടേത് അനേക മതമാണ്. നിങ്ങളുടേത് ഒരു മതമാകുന്നു. പക്ഷേ നിങ്ങളും നമ്പർവാറാണ്. ആരാണോ നന്നായി യോഗം ചെയ്യുന്നത്. ധാരണ ചെയ്യുന്നത്. അവർ തീർച്ചയായും നന്നായി മനസ്സിലാക്കിക്കൊടുക്കും. അൽപം ധാരണ ചെയ്യുന്നവർ അൽപം മാത്രമേ മനസ്സിലാക്കിക്കൊടുക്കു. ആരായാലും അവർക്ക് ഒരു സഹജമായ കാര്യം പറഞ്ഞുകൊടുക്കു - ഗൃഹസ്ഥവ്യവഹാരത്തിലിരിക്കു പക്ഷേ താമരപുഷ്പസമാനം ജീവിക്കണം. നിങ്ങൾക്കറിയാം താമരപുഷ്പത്തിന് കുട്ടിയും മക്കളും വളരെയധികം ഉണ്ട്. ഈ ഉദാഹരണം അവർക്ക് കൊടുക്കണം. ബാബക്കും കുട്ടിയും മക്കളും ധാരാളമുണ്ട്. താമരപുഷ്പം സ്വയം വെള്ളത്തിനുമുകളിലാണിരിക്കുന്നത്. അതിന്റെ കുട്ടിയും മക്കളും വെള്ളത്തിനു താഴെയാണ്. ഈ ഉദാഹരണം വളരെ നല്ലതാണ്. ബാബ പറയുകയാണ് ഗൃഹസ്ഥവ്യവഹാരത്തിലിരിക്കു പക്ഷേ പവിത്രമായിരിക്കു. ഈ കാര്യം പുതിയതാണ്. ഈ അന്തിമജന്മത്തിലേക്കുവേണ്ടി പവിത്രമായിരുന്ന് എന്നെ ഓർമ്മിക്കു. തന്റെ രചനയുടെ പാലന തീർച്ചയായും ചെയ്യണം. അല്ലായെങ്കിൽ ഹഠയോഗമാകും. ലോകത്തിൽ അനവധിപേർ പവിത്രമായിരിക്കുന്നുണ്ട്. ബാലബ്രഹ്മചാരി ഭീഷ്മപിതാമഹനെപ്പോലെ. ബാലബ്രഹ്മചാരി അവരാണ് ആരാണോ സ്ത്രീയും പുരുഷനും ഒരുമിച്ചിരുന്നുകൊണ്ടും പവിത്രമായി ജീവിക്കുന്നത്. ഗന്ധർവവിവാഹത്തിന്റെ ചർച്ചകൾ ശാസ്ത്രങ്ങളിലും ഉണ്ട്. പക്ഷേ ഇതാർക്കും അറിയുന്നില്ല. ഇത് ബാബ മനസ്സിലാക്കിത്തരുന്നു. ബാബ പറയുന്നു കുട്ടികളേ. ഇപ്പോൾ കാമചിതക്കുപകരം ജ്ഞാനചിതയിലിരിക്കു. എങ്ങിനെയാണ് നല്ല കർമ്മം നിങ്ങൾ ബ്രാഹ്മണർ ചെയ്യുന്നത്. പ്രതിജ്ഞ ചെയ്യു പവിത്രമായിരിക്കാൻ. പരസ്പരം നിർദേശം കൊടുത്ത് നിങ്ങൾ രണ്ടുപേരും സ്വർഗത്തിലേക്ക് പോകും. ഇവിടെ നിങ്ങൾ പരസ്പരം പവിത്രമായിരുന്ന് കാണിക്കുന്നതുകൊണ്ട് നിങ്ങൾക്ക് വലിയ ഉയർന്ന പദവി നേടാൻ സാധിക്കും. ഉദാഹരണം തന്നില്ലേ. ജ്ഞാനചിതയിലിരുന്ന് സ്വർഗ്ഗത്തിലേക്ക് പോയാൽ ഉയർന്ന പദവി പ്രാപിക്കാം. ഇതാണ് വലിയ ധൈര്യം. അഥവാ പക്കായായി മുന്നോട്ടു പോവുകയാണെങ്കിൽ പദവിയും ഉയർന്നതായിരിക്കും. പിന്നെ സേവനവും ആധാരമാണ്. ആര് വളരെ സേവ ചെയ്യുന്നു. പ്രജകളെ ഉണ്ടാക്കുന്നു അവരുടെ പദവിയും വളരെ നല്ലതായിരിക്കും. മമ്മാ ബാബയെക്കാളും ഉയർന്ന പദവിയിലേക്ക് പോകണം. പക്ഷേ ബാബ പറയുകയാണ് അവർ രണ്ടും ഒരുമിക്കുകയാണെങ്കിൽ വിശ്വത്തിന്റെ അധികാരിയായി മാറാം. ഇങ്ങനെയുള്ള ജോഡി വളരെ അപൂർവമേ ഉണ്ടാവുകയുള്ളു മമ്മാ ബാബയെക്കാളും ഉയരുന്നവർ. അതുണ്ടാകില്ല. ജഗദംബയും. ജഗത്പിതാവും പ്രശസ്തമാണ്. ഇവരെപ്പോലെയുള്ള സർവ്വീസ് ആർക്കും ചെയ്യാൻ സാധിക്കില്ല. ഇവരെ നിമിത്തമാക്കി മാറ്റിയതാണ്. ഒരിക്കലും ഹൃദയസ്തംഭനമുണ്ടാകരുത്. ശരി. മമ്മാബാബയെപ്പോലെ അയില്ലെങ്കിൽ സെക്കന്റ് നമ്പരിലേക്കെങ്കിലും മാറാൻ സാധിക്കണം. എല്ലാറ്റിന്റേയും ആധാരം സേവനമാണ്. പ്രജയും അവകാശികളേയും തയാറാക്കണം. ഇതെല്ലാം പുതിയ കാര്യങ്ങളാണ്. പുതിയ ലോകത്തെ രചിക്കുന്നതിനുവേണ്ടി തീർച്ചയായും ബാബക്ക് വരേണ്ടിവന്നു. ബാബ രചയിതാവാണ്. ആളുകൾ പറയാറുണ്ട് പരമാത്മാവ് നാമരൂപത്തിൽനിന്ന് വേറെയാണ്. പക്ഷേ അങ്ങിനെയല്ല. അവരും ദോഷിയല്ല. ഭാഗ്യത്തിലുണ്ടെങ്കിൽ മനസ്സിലാക്കും. വളരെയധികം പേർ വരുമ്പോൾ മനസ്സിലാക്കും ഈ കാര്യം വളരെ ശരിയാണ്. ചിലർ പറയും ആത്മാവിന് നാമവും രൂപവുമില്ല. അപ്പോൾ ആത്മാ എന്ന പേര് ആരുടേതാണ്. ആത്മാ എന്ന ശബ്ദം തന്നെ പേരല്ലേ? നിങ്ങൾ എല്ലാവരോടും പറയു ഇതാണ് രാജയോഗം. പരംപിതാപരമാത്മ സംഗമത്തിലേക്കാണ് വരുന്നത്. ര യോഗം തീർച്ചയായും സംഗമയുഗത്തിലാണ് പഠിപ്പിക്കുന്നത്. അപ്പോഴാണ് പതീതത്തിൽനിന്നും പാവനമാക്കി മാറ്റുന്നത്. ഇവിടത്തെ കാര്യം തന്നെ വേറിട്ടതാണ്. ബാബ പറയുകയാണ് കേവലം സ്വയം ആത്മാവാണെന്ന് മനസ്സിലാക്കു. ബാബയോടൊപ്പം പോകണം. ഇവിടെ ചോദ്യം ചോദിക്കേണ്ട കാര്യമേയില്ല. പറയാറില്ലേ ആത്മാവിനെ ദുഖിപ്പിക്കാതിരിക്കു. പാപാത്മാവ് പുണ്യാത്മാവ് എന്നൊക്കെ പറയാറുണ്ട്. ആത്മാവിനെ ഇങ്ങനെ പറയാൻ കഴിയില്ല. രൂപമില്ലായെന്ന്. വിവേകാനന്ദൻ എപ്പോഴാണോ ശ്രീരാമകൃഷ്ണന്റെ മുന്നിലിരുന്നത്. സാക്ഷാത്കാരം ഉണ്ടായി. ഒരു പ്രകാശം വന്ന് എന്റെ ശരീരത്തിലേക്ക് പ്രവേശിച്ചു. ഇങ്ങനെയൊക്കെ പറയാറുണ്ട് നിങ്ങൾ പറയു ഞങ്ങളുടേത് രാജയോഗമാണ് ഇതിൽ ദേഹസഹിതം ദേ ത്തിന്റെ എല്ലാ മിത്രസംബന്ധികളേയും മറക്കണം. നമ്മൾ ആത്മാവ് ബാബയുടെ കുട്ടിയാണ്. പരസ്പരം സഹോദരങ്ങളാണ് അഥവാ എല്ലാവരും പിതാവായാൽ പിതാവ് പിതാവിനെയല്ലേ പ്രാർത്ഥിക്കുക. ഇപ്പോൾ നാം രാജയോഗം പഠിച്ചുകൊണ്ടിരിക്കുകയാണ്. ഇതാണ് രാജാക്കന്മാരിലും രാജാവാകാനുള്ള യോഗ ഇപ്പോൾ രാജ്യമില. മനസിലാക്കിക്കൊടുക്കണം ഞങ്ങൾ ശാന്തിയിലിരുന്ന് കേവലം ശിവബാബയെ ഓർമ്മി

ക്കുന്നു. ആത്മാവായ ഞാൻ ശരീരത്തിൽനിന്ന് വേറെയാണെന്ന് മനസ്സിലാക്കുന്നു. ആത്മാവ് ഒരു ശരീരം ഉപേക്ഷിച്ച് മറ്റൊന്ന് സ്വീകരിക്കുന്നു. നോളേജിന്റെ സംസ്കാരം ആത്മാവിലാണ് ഉണ്ടായിരിക്കുക. നല്ലതും ചീത്തയുമായ സംസ്കാരം ആത്മാവിലാണ്. ആത്മാവൊരിക്കലും നിർലേപമല്ല. ഇതും മനസ്സിലാക്കിക്കൊടുക്കണം. ആത്മാവ് പുനർജ്ജന്മത്തിലേക്ക് വരുന്നുണ്ട്. ഇടക്കിടെ ഉപകരണം മാറ്റുന്നുണ്ട്. ആത്മാവ് നക്ഷത്രമാണ്. ഭ്രൂമദ്ധ്യത്തിലാണ് ഇരിക്കുന്നത്. ആത്മാവിന്റെ സാക്ഷാത്കാരമുണ്ടാകുന്നു. അതിൽ മനസ്സിലാക്കും ആത്മസാക്ഷാത്കാരത്തിലൂടെ എനിക്ക് ഇത്രയും ശക്തി കിട്ടി. ഇപ്പോൾ ആത്മ ഭ്രൂമദ്ധ്യത്തിലാണ് വസിക്കുന്നത്. സാക്ഷാത്കാരം ചെയ്താലും ഇല്ലെങ്കിലും. അതിനെന്തുമാറ്റമിരിക്കുന്നു. ആത്മാവ് സ്വയം പറയും ഞാൻ നക്ഷത്രമാണ്. എന്നിൽ 84 ജന്മത്തിന്റെ പാർട്ടുണ്ട്. അഥവാ 84 ലക്ഷം ജന്മമാണ് എടുത്തതെങ്കിൽ എന്തു സംഭവിക്കുക എന്ന് പറയാനേ പറ്റില്ല. 84 ജന്മം അംഗീകരിക്കാൻ സാധിക്കും. 84 ലക്ഷം അംഗീകരിക്കാനേ പറ്റില്ല. ഇപ്പോൾ നാം പാവനമായി മാറിക്കൊണ്ടിരിക്കുകയാണ്. ബാബ നമ്മളെ നരനിൽനിന്നും നാരായണനാക്കിമാറ്റുന്നതിനു വേണ്ടി പവിത്രമാക്കി മാറുകയാണ്. ഇതിന് വളരെ നല ലഹരി വേണ നിങ്ങൾക്ക് ആരോടും തർക്കിക്കേണ്ട ആവശ്യമില.

ദേഹസഹിതം ദേഹത്തിന്റെ എല്ലാ ധർമ്മത്തേയും ത്യാഗം ചെയ്ത് സ്വയം ആത്മ അശരീരിയാണെന്ന് മനസ്സിലാക്കണം. ശാസ്ത്രങ്ങളെല്ലാം പഠിച്ചിട്ടുണ്ടാകാം. പക്ഷേ എന്തിന് ചർച്ചചെയണം? എപ്പോഴും ബാബ പറയാറുള്ളത് എന്നെ ഓർമ്മിക്കൂ. രണ്ടാമത്തെ ആജ്ഞയാണ് ഗൃഹസ്ഥവ്യവഹാരത്തിലിരുന്നും താമരപുഷ്പസമാനം പവിത്രമായിട്ടിരിക്കൂ. യോഗാഗ്നിയിലൂടെ പാപങ്ങൾ നാശമാകും. ഭഗവാനാണ് പരമാത്മ. ഭഗവാനും നക്ഷത്രരൂപമാണ്. വളരെയധികം പോയിന്റുകൾ ഒരേ സമയം പറയണമെന്നില്ല. മുന്നിലിരിക്കുന്ന വ്യക്തിയെ നോക്കി യുക്തിയോടെ പറയണം. പറയൂ. ഞങ്ങളും ശാസ്ത്രങ്ങൾ പഠിച്ചിട്ടുണ്ടായിരുന്നു. പക്ഷേ ബാബയുടെ ആജ്ഞയാണ് എല്ലാം മറന്ന് എന്നെമാത്രം ഓർമ്മിക്കൂ. ബാബ നിരാകാരനാണ്. ആത്മാവിനെ എല്ലാവരും അംഗീകരിക്കും. വിവേകാനന്ദനും അംഗീകരിക്കും. ആത്മാവ് എല്ലാവരിലുമുണ്ടല്ലോ. തീർച്ചയായും എല്ലാവരുടേയും പിതാവ് പരംപിതാപരമാത്മാവാണ്. ഇതെല്ലാം പോയിന്റുകളല്ലേ? ഇത് സ്മരിക്കുന്നതിലൂടെ പോയിന്റുകൾ വീണ്ടും വീണ്ടും നിറയും. ഇവിടേയും അവിനാശി ജ്ഞാനരത്നങ്ങളുടെ സാമഗ്രി നിറക്കുകയാണ്. പോയിന്റുകൾ നോട്ടുചെയ്ത് റിവിഷൻ ചെയ്യൂ. ഇതാണ് രത്നം. ഇത് ധാരണ ചെയാനും എഴുതാനുമുള്ള താൽപര്യം വേണം. നല്ലരീതിയിൽ എല്ലാവർക്കും മനസ്സിലാക്കിക്കൊടുക്കണം. ആത്മാവ് എല്ലാവരിലുമുണ്ട്. ആത്മാവിന് നാമരൂപമില്ല എന്ന് പറയാൻ സാധിക്കില്ല. ആത്മാവിൻ രൂപമുണ്ട് എങ്കിൽ എന്തുകൊണ്ട് പരമാത്മാവിനുണ്ടാകില്ല? ബാബ പരംപിതാ പരമാത്മാവാണ്. പരംധാമത്തിലാണ് വസിക്കുന്നത്. എത്രയാണ് കുട്ടികൾക്ക് മനസ്സിലാക്കിത്തരുന്നത്. ഇപ്പോൾ സർവീസ് ചെയ്തുകാണിക്കൂ. സർവ്വീസിന്റെ കാലി ബാബ നൽകും. എത്ര ജ്ഞാനരത്നങ്ങൾ കൊണ്ട് അലങ്കരിക്കുന്നു. നമുക്ക് ഇവിടെ കോടിപതിയായി മാറാൻ ആഗ്രഹമില. നമുക്കാവണം വിശ്വത്തിന്റെ ചക്രവർത്തി പദവി. ശരി.

വളരെക്കാലത്തെ വേർപാടിന്നുശേഷം തിരിച്ചു കിട്ടിയ മധുരമധുരമായ ഓമന സന്താനങ്ങൾക്ക് മാതാവും പിതാവുമായ ബാപ്ദാദയുടെ സ്നേഹസ്മരണകളും പുലർകാല വന്ദനവും. ആത്മീയ പിതാവിന്റെ ആത്മീയ കുട്ടികൾക്ക് നമസ്കാരം.

## ധാരണക്കുള്ള മുഖ്യസാരം –

1) ജ്ഞാനരത്നങ്ങൾ എന്ത് ലഭിച്ചിട്ടുണ്ടോ അത് വിചാരസാഗരമനനം ചെയ്ത സ്വയത്തിൽ ധാരണ ചെയ്യണം. ജ്ഞാനരത്നങ്ങളാൽ സ്വയം സമ്പന്നരായിരിക്കണം.

2) നാരായണീ ലഹരിയിലിരിക്കണം. ആരോടും തർക്കിക്കരുത്. അശരീരിയായി മാറാനുള്ള അഭ്യാസം ചെയ്യണം.

## വരദാനം – ആരിൽനിന്നും അകലുന്നതിനു പകരം സർവ്വർക്കും ആശ്രയമായി മാറുന്നവരായ വിശ്വകല്യാണകാരിയായി ഭവിക്കൂ.

മുഴുവൻ കൽപ്പത്തിലും ബ്രഹ്മാബാബയുടേയും ഈശ്വരീയ പരിവാരത്തിന്റേയും സംബന്ധസമ്പർക്കത്തിലേക്ക് വരുന്ന താങ്കൾ ശ്രേഷ്ഠ ആത്മാക്കളാണ്. താങ്കൾ ദൂരെയാക്കുന്നവരല്ല. എന്നാൽ വിശ്വത്തിന് ആശ്രയമായി മാറുന്നവരാണ്. വിശ്വകല്യാണകാരിയായ ആത്മാക്കളാണ്. പരിവാരത്തിന്റെ അവിനാശിയായ സ്നേഹത്തിന്റെ ചരടിൽനിന്നും മാറാൻ സാധിക്കരുത്, അതുകൊണ്ട് ഏത് കാര്യത്തിലും ഏത് സ്ഥാന

ത്തിൽനിന്നും ഏത് സേവനത്തിൽനിന്നും ഏത് കൂട്ടുകാരിൽനിന്നും ദൂരെയായി തന്റെ അവസ്ഥയെ നല്ല താക്കി മാറ്റാനുള്ള സങ്കൽപ്പം വെക്കരുത്. ഈ ശീലമുണ്ടാക്കിയാൽ എവിടേയും നിലനിൽപ്പ് ഉറപ്പിക്കാൻ സാധിക്കില്ല.

**സ്ലോഗൻ – കർമ്മഭോഗിനെ വർണ്ണിക്കുന്നതിനുപകരം കർമ്മയോഗത്തിന്റെ സ്ഥിതിയെ വർണ്ണിക്കൂ.**